കെ. രാജേശ്വരി

# അപൂർവ വൈദ്യൻമാർ

**പന്ത്രണ്ടാം കേരള നിയമസഭയിലെ പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടിയോ കുഞ്ഞാലിക്കുട്ടിയോ എന്ന കാര്യമേ ഇനി തീരുമാനിക്കാൻ ബാക്കിയുള്ളൂ. രാജ്യസഭാംഗമായി ദൽഹിക്ക് പോകുകവഴി പരാജയത്തിൻെറ ഉത്തരവാദിത്തത്തിൽനിന്ന് ഒഴിയാൻ ആൻറണിക്ക് കഴിയും. തോൽവിയുടെ പാപഭാരം പേറാൻ രമേശിനെക്കൂടി കിട്ടുന്നു എന്നതാണ് ഉമ്മൻചാണ്ടിയുടെ നേട്ടം.**

---

ലോക്സഭാ തെരഞ്ഞെടുപ്പിലുണ്ടായ ദയനീയ പരാജയത്തിന് രണ്ട് പരിഹാരക്രിയകളാണ് കോൺഗ്രസ് ഹൈക്കമാൻറ് വിധിച്ചത്. ഒന്ന് -കെ.പി.സി.സി പുനഃസംഘടന, മറ്റേത് മന്ത്രിസഭാ പുനഃസംഘടന. പി.പി. തങ്കച്ചൻെറ സ്ഥാനത്ത് വയോധികനും സർവാദരണീയനും ഗ്രൂപ്പ് ചിന്താഗതിക്കതീതനുമായ തെന്നല ബാലകൃഷ്ണപിള്ള കോൺഗ്രസ് അധ്യക്ഷനായി വന്നു. വീരശൂരപരാക്രമികളായ മുല്ലപ്പള്ളി രാമചന്ദ്രൻ, കൊടിക്കുന്നിൽ സുരേഷ്, സി.പി. മുഹമ്മദ് എന്നിവർ ജനറൽ സെക്രട്ടറിമാർ, സി.എൻ. ബാലകൃഷ്ണൻ ഖജാൻജി. ടീം തെന്നല സംഘടനാരംഗത്ത് അദ്ഭുതങ്ങൾ സൃഷ്ടിക്കും, നഷ്ടപ്പെട്ട വോട്ടുകളും അതിലധികവും തിരിച്ചുപിടിക്കും എന്നാണ് ഹൈക്കമാൻറ് കരുതിയത്.

ഇതേ ശുഭാപ്തിവിശ്വാസത്തോടെയാണ് മന്ത്രിസഭയും പുനഃസംഘടിപ്പിച്ചത്. കെ.വി. തോമസിനെയും ശങ്കരനാരായണനെയും ഒഴിവാക്കാനാവില്ല എന്ന് ശഠിച്ച എ.കെ. ആൻറണിക്ക് മുഖ്യമന്ത്രിപദം ഉപേക്ഷിക്കേണ്ടിവന്നു. നിർഗുണപരബ്രഹ്മത്തിൻെറ സ്ഥാനത്ത് ഊർജസ്വലനായ ഉമ്മൻചാണ്ടി അവതരിച്ചു. ഇതാ കോൺഗ്രസിൻെറ രക്ഷകൻ എന്ന അശരീരിയും തുടർന്ന് പുഷ്പവൃഷ്ടിയുമുണ്ടായി.

ഉമ്മൻചാണ്ടി ആദ്യം ബാലകൃഷ്ണപിള്ളയെയും ടി.എം. ജേക്കബിനെയും മന്ത്രിസഭയിൽനിന്നൊഴിവാക്കി. പിന്നെ മുസ്ലിംലീഗിൽനിന്ന് ഐ.ടി വകുപ്പ് ഏറ്റെടുത്തു. അനന്തരം കരുണാകരനെയും മകനെയും പാർട്ടിയിൽനിന്ന് പടിയടച്ച് പിണ്ഡംവെച്ചു. മുഖ്യമന്ത്രിയുടെ ധീരോദാത്തമായ നടപടികളെയത്രയും കെ.പി.സി.സി പിന്തുണച്ചു. പാർട്ടിയിലുള്ളത്ര ശല്യം പുറത്തുനിന്ന് കരുണാകരനുചെയ്യാനാവില്ല എന്ന് സോണിയാമാഡവും അരുളിചെയ്തു.

മുഖ്യമന്ത്രിയുടെ അത്യുജ്വലമായ പ്രതിച്ഛായയും സർക്കാറിൻെറ ഭരണനേട്ടങ്ങളും വെച്ചുനോക്കുമ്പോൾ കൂത്തുപറമ്പ്, അഴീക്കോട് മണ്ഡലങ്ങളിൽ ഐക്യമുന്നണി നല്ല പ്രകടനം കാഴ്ചവെക്കേണ്ടതായിരുന്നു. പ്രതിപക്ഷം വികസനവിരുദ്ധവും ജനദ്രോഹകരവുമായ നയം പിന്തുടരുന്ന സാഹചര്യത്തിൽ, വിശേഷിച്ചും ബി.ജെ.പിക്കാരുടെ മനഃസാക്ഷി വോട്ട് വേറെയുമുണ്ടായിരുന്നു. കള്ളവോട്ട് തടയാൻ വമ്പിച്ച പൊലീസ് സന്നാഹം ഏർപ്പെടുത്തി. മുഖ്യനും പരിവാരങ്ങളും കണ്ണൂരിൽ തമ്പടിച്ച് കാടിളക്കി പ്രചാരണം നടത്തി. രാഷ്ട്രീയത്തിലെ ക്രിമിനൽവത്കരണത്തിനെതിരെ സുപ്രീംകോടതിയിൽ പോരാടി ജയിച്ച ധീരനാണ് കൂത്തുപറമ്പിലെ കോൺഗ്രസ് സ്ഥാനാർഥി എന്നതും പരാമർശിക്കപ്പെട്ടു.

ഇതൊക്കെയായിട്ടും ഉപതെരഞ്ഞെടുപ്പിൽ മാർക്സിസ്റ്റ് സ്ഥാനാർഥികൾ വിജയിച്ചു, ഭൂരിപക്ഷം കുത്തനെ ഉയർന്നു. കൂത്തുപറമ്പിൽ സഖാവ് ജയരാജന് കിട്ടിയതിൻെറ പകുതി വോട്ടുപോലും കോൺഗ്രസിന് പിടിക്കാനായില്ല. സംസ്ഥാനത്തെ എക്കാലത്തെയും ഏറ്റവും കൂടിയ ഭൂരിപക്ഷം. തെരഞ്ഞെടുപ്പ് ഫലത്തിൽ മാർക്സിസ്റ്റുകാരേക്കാൾ സന്തോഷിച്ചത് കരുണാകര വിഭാഗം കോൺഗ്രസുകാർ. ഉമ്മൻചാണ്ടിയോട് വിദ്വേഷം വെച്ചുപുലർത്തുന്ന *മാതൃഭൂമി, കേരള കൗമുദി* പത്രങ്ങളുടെ ആഹ്ലാദവും വർണനാതീതമായിരുന്നു.

''അർഹിക്കുന്ന പ്രഹരമാണ് യു.ഡി.എഫിന് ലഭിച്ചിരിക്കുന്നത്. വോട്ടർമാർ കാത്തിരുന്ന് കോൺഗ്രസിനെ അടിക്കുകയായിരുന്നു'' എന്ന് *കേരള കൗമുദി* വിലയിരുത്തി. ''ഐക്യമുന്നണിയെയും സർക്കാറിനെയും കുറിച്ച്, നിയമസഭയിൽ ഐക്യമുന്നണിക്ക് നൂറ് സീറ്റ് നേടിക്കൊടുത്ത കേരള ജനതക്കുണ്ടായിരുന്ന മതിപ്പ് മടുപ്പായി മാറിയിരിക്കുന്നു. ഈ ഗവൺമെൻറിൻെറ സാമ്പത്തികവും സാമൂഹികവും ആരോഗ്യസംരക്ഷണപരവും വിദ്യാഭ്യാസപരവും, മറ്റുമായ നയങ്ങളും പരിപാടികളും ഈ നാട്ടിലെ പാവപ്പെട്ടവരുടെയും സാധാരണക്കാരുടെയും ക്ഷേമം ലക്ഷ്യമാക്കിക്കൊണ്ടുള്ളവയല്ല എന്ന തോന്നൽ ജനങ്ങളിൽ ഉറച്ചിരിക്കുന്നു. അവർ മുന്നണിയിൽനിന്നും സർക്കാറിൽനിന്നും അതിവേഗം ബഹുദൂരം പിന്നോട്ടുപോയിക്കൊണ്ടിരിക്കുന്നു'' എന്ന് *മാതൃഭൂമി*യും അഭിപ്രായപ്പെട്ടു.

*കേരള കൗമുദി*യെപ്പോലെ നിരങ്കുശമായോ *മാതൃഭൂമി*യെപ്പോലെ നിരുത്തരവാദപരമായോ അഭിപ്രായപ്രകടനം നടത്താനാവില്ല *മലയാള മനോരമക്ക്.* സ
നാപ്രശ്നത്തിലാണെങ്കിലും ഭരണ
ണെങ്കിലും ഉമ്മൻചാണ്ടിയുടെ മു
പദേഷ്ടാവ് *മനോരമ*യാണ്. സർക്കാ
വികസനനയത്തെ ശ്ലാഘിക്കാനു
പക്ഷത്തെ നിന്ദിക്കാനും എന്നും
നിന്നത് മലയാളത്തിൻെറ സുപ്ര
ന്നെ. രാഷ്ട്രീയത്തിൻെറ ഗതിവിഗ
പ്രവചനാതീതമാണെന്നും ഒരു തെ
ടുപ്പുഫലം ഒന്നിൻെറയും അവസാ
ന്നുമൊക്കെ ആശ്വസിക്കാൻ ശ്രമി
ണ്ടെങ്കിലും ജൂൺ ആറാം തീയതി
മുഖപ്രസംഗത്തിന് മൊത്തത്തിൽ
റിയിപ്പിൻെറ സ്വരമാണ്: ''പഞ്ചായ
രഞ്ഞെടുപ്പും തുടർന്ന് നിയമസഭ
ഞ്ഞെടുപ്പും മുന്നിൽ കാണുന്ന യു
ഫിന് ഉപതെരഞ്ഞെടുപ്പുഫല
ആഘാത ചികിൽസയുടെ തുട
ണം. തെരഞ്ഞെടുപ്പ് ഫലത്തിൻെറ
വിശകലനവും ചെന്നെത്ത
യു.ഡി.എഫിനും അതിനെ നയി
കോൺഗ്രസിനും ഇനി ഏറ്റെടുക്ക
ഭാരിച്ച ഉത്തരവാദിത്തങ്ങളിലാണ്.

പരാജയകാരണങ്ങളെക്കുറിച്ച്
ഷിക്കാൻ കെ.പി.സി.സി നിയോഗി
ന്നംഗ കമ്മിറ്റി നിഷ്കൃഷ്ടമായ പഠ
നൊടുവിൽ എത്തിച്ചേർന്നത് മൂന്ന്
ഗതികളിലാണ്. ഒന്ന്-സി.പി.എമ്മിൻ
ള്ളവോട്ട്, രണ്ട്- കോൺഗ്രസിൻെറ
ഘടനാപരമായ ദൗർബല്യം, മൂന്ന്
മുദായിക ധ്രുവീകരണം. അല്ലാതെ
*തൃഭൂമി*യും മറ്റുചില വിവരദോഷി
പറയുംപോലെ ഭരണത്തിനെതിരാ
ധിയെഴുത്തൊന്നുമല്ല, ഉപതെരഞ്ഞെ
ഫലം. ഉമ്മൻചാണ്ടിയിലും ഐക്യ
ണി സർക്കാറിലും ജനത്തിനിപ്പോ
യങ്കര വിശ്വാസമാണ്, വികസന
ത്തനങ്ങളോട്- മദ്യനയം, കരിമണ
നനം, സ്മാർട്ട് സിറ്റി അടക്കം- വ
തിപ്പുമാണ്.

പരാജയകാരണങ്ങളിൽ ആദ്യ
നും മൂന്നാമത്തേതിനും ചികിൽസ
എവിടെ സി.പി.എമ്മുണ്ടോ, അവി
ള്ളവോട്ടുണ്ട്. തെരഞ്ഞെടുപ്പ് ദിവസ
ലീസിനെയല്ല പട്ടാളത്തെ വിന്യസി
ഫോട്ടോ പതിച്ച ഐഡൻറിറ്റി ക
നു പകരം ഡി.എൻ.എ പരിശോധന
ബന്ധമാക്കിയാലും സഖാക്കൾ ക

...ചെയ്യും. വരുന്ന തെരഞ്ഞെടുപ്പിൽ 140
...ലും തോറ്റാലും മാർക്സിസ്റ്റുകാ
... കള്ളവോട്ടിനെ പഴിച്ച് ഉമ്മൻചാണ്ടി
... തടിയൂരാം. ഹിന്ദുക്കളും മുസ്‌ലിംക
... സംഘടിച്ച് ഇടതുപക്ഷത്തിന് വോ
...ാടുത്തുവത്രെ. അഴീക്കോട്ടും കൂത്തു
...ിലും ക്രിസ്ത്യൻ വോട്ടർമാർ തീ
... കുറവാണ്. അതുകൊണ്ട് ആ വോട്ടു
... പോയില്ല. മുസ്‌ലിം വോട്ടിൻെറ കു
...ാവകാശം ലീഗിനാണ്. മുസൽമാൻ
... ഉറപ്പിച്ചുനിറുത്തേണ്ടത് പാണക്കാ
...ങ്ങളുടെയും പി.കെ. കുഞ്ഞാലിക്കു
...ടെയും ഉത്തരവാദിത്തം. ഹിന്ദുക്ക
... വഴിതെറ്റിച്ചത് കെ. കരുണാകരൻ.
...മസഭാ തെരഞ്ഞെടുപ്പാകുമ്പോഴേ
... ഹിന്ദുക്കൾക്ക് സദ്ബുദ്ധി തോന്നാൻ
...വത്തോട് പ്രാർഥിക്കാം.
...സംഘടനാ ദൗർബല്യം പരിഹരിച്ചേ മ
...ാവൂ. ലോകത്തെ ഏറ്റവും വലിയ ജ
...ധിപത്യ പാർട്ടിയാണ് ഇന്ത്യൻ നാഷ
... കോൺഗ്രസ്. കോൺഗ്രസ് ദുർബ
...യാൽ രാജ്യത്തെ ജനാധിപത്യസമ്പ്ര
... അപകടത്തിലാകും. മതേതരത്വവും
...ാഷ്യലിസവുമൊക്കെ അന്യംനിന്നു
...കും. കോൺഗ്രസ് ശക്തിപ്പെടണമെ
... പാർട്ടിക്കകത്ത് ജനാധിപത്യം രൂഢ
...മാകണം, അതിന് സംഘടനാ തെര
...ടുപ്പ് നടക്കണം.
...സംഘടനാ തെരഞ്ഞെടുപ്പ് വേഗം നട
...നമെന്നാവശ്യപ്പെട്ടാണ് കരുണാകര
... മകനും പടയൊരുക്കിയത്. തെര
...ടുപ്പ് പ്രഖ്യാപിച്ചപ്പോഴേക്കും അവർ
...ട്ടിക്കു പുറത്തായി. ശല്യക്കാർ പോ
... സ്ഥിതിക്ക് ഇനിയെന്തിനാണ് തെര
...ടുപ്പ്, മുമ്പത്തെപ്പോലെ നോമിനേ
... പോരേ എന്ന് ചിലർ ചോദിച്ചതാ
... പക്ഷേ, ഉമ്മൻചാണ്ടിയും അഹമ്മദ്
...ലും സമ്മതിച്ചില്ല. ജനാധിപത്യമാണ്
...ുടെ പ്രാണവായു. ഭാരവാഹികളെ നി
...യിക്കുന്നതിന് കോൺഗ്രസിലെ നാ
...മെമ്പർക്കുവരെ അവസരം നൽ
...ം.
...സംഘടനാ തെരഞ്ഞെടുപ്പ് ശാന്തമായി
...ു. ഒരിടത്തെങ്കിലും വോട്ടെടുപ്പ് വേ
...വന്നില്ല. നേതാക്കൾ തമ്മിൽ സ്ഥാന
...ങ്ങൾ വീതിച്ചെടുത്ത് 'സമവായ'മു
...ക്കി. കെ.പി.സി.സി അധ്യക്ഷനെ തെ
...ഞ്ഞെടുത്ത വിധമാണ് ഏറ്റവും അനു
...ണീയം. സാധുക്കളും ബുദ്ധിഹീനരു
... പി.സി.സി അംഗങ്ങൾക്കുണ്ടോ പ്ര
...ഡൻറിനെ തെരഞ്ഞെടുക്കാനുള്ള ക
...ും പ്രാപ്തിയും? അവർ ജൂൺ 18ാം
...തി രാവിലെ കുളിച്ച് ശുഭ്രവസ്ത്രം
...ച്ച് ഇന്ദിരാഭവനിൽ യോഗംചേർന്ന്, ത
...ൾക്കൊരു അധ്യക്ഷനെ തെരഞ്ഞെടു
... തരണേ എന്ന് അത്യുന്നതങ്ങളിലി
...ുന്ന സോണിയാ മദാമ്മയോട് അ
...ക്ഷിച്ചു. അപേക്ഷിച്ചാൽ ഉപേക്ഷിക്കു
...ളല്ല, മദാമ്മാഗാന്ധി. അവർ കൂടിയാ
...ചനകൾക്കുശേഷം വിനീതവിധേയൻ
...ശ് ചെന്നിത്തലയെ കെ.പി.സി.സി പ്ര
...ഡൻറായി നിയമിച്ച് തീട്ടൂരം പുറപ്പെ
...ച്ചു. സമാധാനപരമായ സംഘടനാ
...രഞ്ഞെടുപ്പിന് സമാധാനപൂർണമായ
...വസാനം.
...ന്ധ്യവയോധികൻ തെന്നല ബാലകൃ
...നപിള്ള ഗവർണറായി പോകുമെന്നാ
... കേൾക്കുന്നത്. ഷില്ലോങ്ങിലെയോ കോ
ഹിമയിലെയോ രാജ്ഭവനിൽ ധാരയും പി
ഴിച്ചിലും ഞവരക്കിഴിയുമായി ഗ്രൂപ്പുവഴ
ക്കിൻെറ ശല്യമില്ലാതെ ശിഷ്ടകാലം ക
ഴിക്കാൻ ആശംസിക്കുക.

കെ. കരുണാകരൻെറ ശിഷ്യനായിരു
ന്നു രമേശ് ചെന്നിത്തല. വില്ലാളിവീരൻ,
വീരമണികണ്ഠൻ. നന്നേ ചെറുപ്രായ
ത്തിൽ എം.എൽ.എയായി, മന്ത്രിയായി,
നാലുവട്ടം ലോക്സഭാംഗമായി. വിദ്യാർ
ഥി, യുവജന രംഗത്ത് വെട്ടിത്തിളങ്ങി.
ശോഭനാ ജോർജിനെപ്പോലുള്ള പ്രതിഭക
ളെ കണ്ടെടുത്തു. യൂത്ത് കോൺഗ്രസി
ലെന്നപോലെ മൂത്ത കോൺഗ്രസിലും
ശോഭിച്ചു. കാര്യസാധ്യത്തിനായി കരുണാ
കരൻെറ കാൽക്കൽ നമസ്കരിച്ചു, കാ
ര്യം കണ്ടശേഷം കാരണവരുടെ കാലു
വാരി തിരുത്തൽവാദിയായി. നമ്പർ 10,
ജനപഥിലെ ശേവുകക്കാരനും മദാമ്മാഗാ
ന്ധിയുടെ മനഃസാക്ഷി സൂക്ഷിപ്പുകാര
നുമായി, എ.ഐ.സി.സി ജോയൻറ് സെ
ക്രട്ടറിസ്ഥാനം വരെയെത്തി.

ക്രിസ്ത്യാനികളുടെ പാർട്ടിയാണ് ഉമ്മൻ
കോൺഗ്രസ് എന്ന ദുഷ്പ്രചാരണത്തെ
നേരിടാൻ സരളമായ പോംവഴിയാണ് അ
ഹമ്മദ് പട്ടേൽ കണ്ടെത്തിയിട്ടുള്ളത്. നാ
യർ സമുദായാംഗമായ രമേശിനെ
കെ.പി.സി.സി പ്രസിഡൻറും ഈഴവനാ
യ വയലാർ രവിയെ കേന്ദ്രമന്ത്രിയുമാക്കു
ക. അതോടെ നടേശ-നാരായണ സഖ്യം
പ്രസാദിക്കും, വരുന്ന തെരഞ്ഞെടുപ്പിൽ
നായന്മാരും ഈഴവരും ഐക്യമുന്നണി
ക്ക് മൽസരിച്ച് വോട്ടുകൊടുക്കും.

അഹമ്മദ് പട്ടേലിനേക്കാൾ പ്രായോഗി
കമതികളാണ് എ.കെ. ആൻറണിയും ഉ
മ്മൻചാണ്ടിയും. 2006ലെ നിയമസഭാ തെ
രഞ്ഞെടുപ്പിൽ ഐക്യമുന്നണിയെ കാ
ത്തിരിക്കുന്നത് രാഷ്ട്രീയ സുനാമിയാണെ
ന്ന് രണ്ടുപേർക്കുമറിയാം. രമേശ് ചെന്നി
ത്തലയല്ല, രാഹുൽഗാന്ധി പി.സി.സി പ്ര
സിഡൻറായാലും അതിനു മാറ്റമുണ്ടാകാ
നിടയില്ല. പന്ത്രണ്ടാം കേരള നിയമസഭ
യിലെ പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടി
യോ കുഞ്ഞാലിക്കുട്ടിയോ എന്ന കാര്യ
മേ ഇനി തീരുമാനിക്കാൻ ബാക്കിയുള്ളൂ.
രാജ്യസഭാംഗമായി ദൽഹിക്ക് പോകുക
വഴി പരാജയത്തിൻെറ ഉത്തരവാദിത്ത
ത്തിൽനിന്ന് ഒഴിയാൻ ആൻറണിക്ക് കഴി
യും. തോൽവിയുടെ പാപഭാരം പേറാൻ
രമേശിനെക്കൂടി കിട്ടുന്നു എന്നതാണ് ഉ
മ്മൻചാണ്ടിയുടെ നേട്ടം.

ഐക്യമുന്നണിയുടെ ജനപിന്തുണയെ
ക്കുറിച്ച് സംശയമേയില്ലാത്തതുകൊണ്ടാ
ണ് ആൻറണി എം.എൽ.എ സ്ഥാനം രാ
ജിവെക്കുന്നത് വൈകിച്ച് ചേർത്തലയി
ലെ ഉപതെരഞ്ഞെടുപ്പ് ഭീഷണി ഒഴിവാ
ക്കിയത്. സെപ്റ്റംബറിൽ തദ്ദേശ സ്വയം
ഭരണ സ്ഥാപനങ്ങളിലേക്കുള്ള തെര
ഞ്ഞെടുപ്പും നടത്താനിടയില്ല. കാരണം,
തെരഞ്ഞെടുപ്പ് നടന്നാൽ ഭരണമുന്നണി
യുടെ ചെമ്പുതെളിയും.

ജേക്കബ്, പിള്ള, താമരാക്ഷൻമാരുടെ
കാൽനഖേന്ദുമരീചികൾ പിന്തുടർന്ന് സ
ഖാവ് ഷിബു ബേബിജോണും ഐക്യജ
നാധിപത്യ മുന്നണി വിട്ടിരിക്കുന്നു. മന്ത്രി
സ്ഥാനം ഉപേക്ഷിക്കാനുള്ള വൈമനസ്യം
കൊണ്ടും തങ്ങളെ ഒരു കാരണവശാലും
ഇടതുമുന്നണിയിൽ പ്രവേശിപ്പിക്കില്ല എ
ന്നറിയാവുന്നതുകൊണ്ടുമാണ് സഖാക്കൾ
എം.വി. രാഘവനും കെ.ആർ. ഗൗരിയ
മ്മയും ഐക്യമുന്നണിയിൽ തുടരുന്നത്.

ഐക്യജനാധിപത്യ മുന്നണിയുടെ നി
ലനിൽപ്, മുസ്‌ലിംലീഗിനെ ആശ്രയിച്ചാ
ണിരിക്കുന്നത്. പല കാരണങ്ങളാലും ലീ
ഗ് നേതാക്കൾ സംതൃപ്തരല്ല. കരുണാ
കരൻെറയും ആൻറണിയുടെയും കാല
ത്ത് വ്യവസായ-വിദ്യാഭ്യാസ-മരാമത്ത് വ
കുപ്പുകൾ മുസ്‌ലിംലീഗ് സ്വന്തം സാമ്രാ
ജ്യമാക്കി നികുതി പിരിച്ച് വികസനപ്ര
വർത്തനം നടത്തുകയായിരുന്നു. ഉമ്മൻ
ചാണ്ടിയുടെ ഇടപെടൽ നാൾക്കുനാൾ വർ
ധിക്കുകയാൽ ഇപ്പോൾ കച്ചവടം മുമ്പേ
പ്പോലെ ലാഭകരമല്ലാതായിരിക്കുന്നു. പാർ
ട്ടിയുടെ ശക്തികേന്ദ്രമായ കുഞ്ഞാലിക്കു
ട്ടി സാഹിബ് മന്ത്രിപ്പണി പോയി എരി
യും വെയിലത്ത് കയിലും കുത്തി നട
ക്കുന്നു. മുസ്‌ലിംകൾ ലീഗിൽനിന്നും മു
ന്നണിയിൽനിന്നും അകന്നകന്നു പോകു
കയാണ്. കാന്തപുരം മുസ്‌ലിയാരും
എൻ.ഡി.എഫും ചേർന്ന് മുസ്‌ലിംലീഗി
ൻെറ അടിത്തറ മാന്തുകയാണ്. ഐക്യ
മുന്നണിയിൽ തുടരുന്നപക്ഷം, സമീപകാ
ലത്തൊരിക്കലും ഉണ്ടാകാത്തയത്ര ഭയാ
നകമായിരിക്കും പരാജയം.

നിയമസഭാ തെരഞ്ഞെടുപ്പിന് മുമ്പ് ഭ
രണമുന്നണി പൊളിച്ച് കുഞ്ഞാലിക്കുട്ടി
യും കൂട്ടരും കരുണാകരൻെറ ഭാഗത്തേ
ക്ക് പോയാൽ ഗൗരിയമ്മയും രാഘവനും
സസന്തോഷം പിന്തുടരും. ജേക്കബും പി
ള്ളയും ഷിബു ബേബിജോണും ഇപ്പോൾ
ത്തന്നെ കരുണാകരൻെറ ക്യാമ്പിലുണ്ട്.
പി.സി. തോമസിനെക്കൂടി അക്കൂട്ടത്തിൽ
പെടുത്താം (ബി.ജെ.പിയുമായി സീറ്റുധാ
രണയുമുണ്ടാക്കാം). അപ്പോൾ അതാവും
യഥാർഥ ഐക്യമുന്നണി. ഉമ്മൻചാണ്ടി
യുടെയും കെ.എം. മാണിയുടെയും കാ
ര്യം കട്ടപ്പുക. അണികൾ മൊത്തം കരു
ണാകരപക്ഷത്തേക്ക് പോകും. സോണി
യാ കോൺഗ്രസ്, 1970ലെ സംഘടനാ
കോൺഗ്രസിൻെറ അവസ്ഥയിലാകും. മൂ
പ്പനാരും ചിദംബരവും തമിഴ് മാനില
കോൺഗ്രസുണ്ടാക്കിയശേഷം ഔദ്യോഗി
ക പക്ഷത്ത് ഉറച്ചുനിന്ന ഇ.വി.എസ്. ഇ
ളങ്കോവൻെറ പരുവത്തിലെത്തും ഉമ്മൻ
ചാണ്ടി.

മുമ്പ് കെ. കരുണാകരനെയും എ.കെ.
ആൻറണിയെയും കുഴിയിലിറക്കിയ പരി
ചയവും പാരമ്പര്യവുമുണ്ട് കുഞ്ഞാലിക്കു
ട്ടിക്ക്. ഇനി ഉമ്മൻചാണ്ടിയുടെ ഊഴം. മു
ന്നണി വിടാൻ കാരണങ്ങൾ എത്രയുമെ
ങ്കിലുമുണ്ട് മുസ്‌ലിംലീഗിന്. മാറാട്ടെ പു
നരധിവാസപ്രശ്നം മുതൽ സ്പെഷൽ റി
ക്രൂട്ട്മെൻറ് വരെ. സോണിയാ കോൺഗ്ര
സുമായുള്ള ബന്ധം പിരിയുന്നപക്ഷം ഇ.
അഹമ്മദ് കേന്ദ്രമന്ത്രിപദം ഒഴിയേണ്ടിവ
രും എന്ന കാര്യവും കുഞ്ഞാലിക്കുട്ടിക്ക്
ആവേശം പകരും.

ഏത് സാഹചര്യത്തിലും തെരഞ്ഞെ
ടുപ്പിന് ശേഷം കരുണാകരവിഭാഗം
കോൺഗ്രസിനെ അംഗീകരിക്കാനും തി
രിച്ചുകൊണ്ടുവരാനും ഹൈക്കമാൻറ് നിർ
ബന്ധിതമാകും. അല്ലാത്തപക്ഷം, കേര
ളം പശ്ചിമബംഗാളാകും. ഉമ്മൻചാണ്ടി
സിദ്ധാർഥ ശങ്കർ റായിയും. ●